| 14-03-2014 | പ്രഭാതമുരളി | ഓം ശാന്തി | ബാപ്ദാദ | മധുബൻ |
|---|---|---|---|---|

**മധുരമായ കുട്ടികളേ - ഈ ജ്ഞാനം പൂർണ്ണമായും ശാന്തിയുടേതാണ്, ഇതിൽ ഒന്നും സംസാരിക്കേണ്ടതില്ല ശാന്തിസാഗരനായ ബാബയെ ഓർമ്മിച്ചാൽ മാത്രം മതി.**

ചോദ്യം - ഉന്നതിയുടെ ആധാരമെന്താണ്? ബാബയുടെ ശിക്ഷണങ്ങളെ എപ്പോൾ ധാരണ ചെയ്യാൻ സാധിക്കും?

ഉത്തരം - സ്നേഹമാണ് ഉന്നതിയുടെ ആധാരം, ഒരേയൊരു ബാബയോട് സത്യമായ സ്നേഹം ഉണ്ടാകണം. സമീപത്തിരുന്നിട്ടും ഉന്നതി ഉണ്ടാകുന്നില്ല എങ്കിൽ സ്നേഹത്തിന്റെ കുറവാണ് കാരണം. സ്നേഹമുണ്ടെങ്കിൽ ബാബയെ ഓർമ്മിക്കും. ഓർമ്മിക്കുന്നതിലൂടെ എല്ലാ ശിക്ഷണങ്ങളേയും ധാരണ ചെയ്യാൻ സാധിക്കും. ഉന്നതിയ്ക്കുവേണ്ടി തന്റെ സത്യം സത്യമായ ചാർട്ട് എഴുതൂ. ബാബയോട് യാതൊരു കാര്യവും മറച്ച് വെക്കരുത്. ആത്മാഭിമാനിയായി സ്വയത്തെ പരിവർത്തനം ചെയ്തുകൊണ്ടിരിക്കൂ.

ഓം ശാന്തി. കുട്ടികളേ സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി ഇരിക്കൂ, ബാബയെ ഓർമ്മിക്കൂ. ബാബ പറയുന്നു എവിടെയെങ്കിലും ഏതെങ്കിലും സഭയിൽ പ്രഭാഷണം നടത്തിക്കൊണ്ടിരിക്കുമ്പോൾ ഇടയ്ക്കിടെ ചോദിക്കൂ നിങ്ങൾ സ്വയം ആത്മാവാണെന്ന് മനസ്സിലാക്കുന്നുണ്ടോ അതോ ദേഹമാണെന്നാണോ കരുതുന്നത്? സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി ഇവിടെ ഇരിക്കൂ. ആത്മാവ് തന്നെയാണ് പുനർജന്മങ്ങളിലേയ്ക്ക് വരുന്നത്. സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി പരമപിതാ പരമാത്മാവിനെ ഓർമ്മിക്കൂ. ബാബയെ ഓർമ്മിക്കുന്നതിലൂടെ തന്നെയാണ് നിങ്ങളുടെ വികർമ്മം വിനാശമാകുന്നത്, ഇതിനെ യോഗാഗ്നി എന്ന് പറയുന്നു. നിരാകാരനായ ബാബ നിരാകാരന്മാരായ കുട്ടികളോട് പറയുന്നു - എന്നെ ഓർമ്മിക്കുന്നതിലൂടെ നിങ്ങളുടെ വികർമ്മം വിനാശമാകും, നിങ്ങൾ പാവനമായിത്തീരും. പിന്നീട് നിങ്ങൾ മുക്തി, ജീവന്മുക്തി നേടും. എല്ലാവർക്കും തീർച്ചയായും മുക്തിക്ക് ശേഷം ജീവന്മുക്തിയിലേയ്ക്ക് പോകുക തന്നെവേണം. അതിനാൽ ഇടയ്ക്കിടെ ഇത് പറയേണ്ടി വരുന്നു ഞാൻ ആത്മാവാണ് എന്ന നിശ്ചയത്തിൽ ഇരിക്കൂ. സഹോദരീ സഹോദരന്മാരേ, സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി ഇരുന്ന് ബാബയെ ഓർമ്മിക്കൂ. ഈ ആജ്ഞ ബാബ തന്നെയാണ് നൽകുന്നത്. ഇത് ഓർമ്മയുടെ യാത്രയാണ്. ബാബ പറയുന്നു എന്നോട് ബുദ്ധിയോഗം വെക്കുകയാണെങ്കിൽ നിങ്ങളുടെ ജന്മ ജന്മാന്തരങ്ങളിലെ പാപം ഭസ്മമായിത്തീരും. ഇത് ഇടയ്ക്കിടെ നിങ്ങളെ ഓർമ്മിപ്പിക്കും, മനസ്സിലാക്കിത്തരും. ആത്മാവ് അവിനാശിയാണ്, ശരീരം വിനാശിയാണെന്ന് അപ്പോൾ മനസ്സിലാകും. അവിനാശീ ആത്മാവാണ് വിനാശീ ദേഹം ധാരണ ചെയ്ത് പാർട്ടഭിനയിച്ച് ഒരു ശരീരം ഉപേക്ഷിച്ച് മറ്റൊന്നെടുക്കുന്നത്. ആത്മാവിന്റെ സ്വധർമ്മം ശാന്തിയാണ്. തന്റെ സ്വധർമ്മം പോലും അറിയുന്നില്ല. ഇപ്പോൾ ബാബ പറയുന്നു എന്നെ ഓർമ്മിക്കുകയാണെങ്കിൽ വികർമ്മം വിനാശമാകും. ഇതാണ് മുഖ്യമായ കാര്യം. ആദ്യം നിങ്ങൾ കുട്ടികളാണ് ഈ പരിശ്രമം ചെയ്യേണ്ടത്. പരിധിയില്ലാത്ത അച്ഛൻ ആത്മാക്കളോട് പറയുന്നു, ഇതിൽ ശാസ്ത്രങ്ങളുടെ ഒന്നും ആവശ്യമില്ല. മുഖ്യമായ കാര്യം ഇതാണ്. ഏറ്റവും ആദ്യം നിങ്ങൾ കുട്ടികൾ ഈ പരിശ്രമം ചെയ്യണം. പരിധിയില്ലാത്ത അച്ഛൻ ആത്മാക്കളോട് പറയുന്നു, ഇതിൽ ഏതെങ്കിലും ശാസ്ത്രങ്ങൾ ഉയർത്തിപ്പിടിക്കേണ്ട കാര്യമൊന്നുമില്ല. നിങ്ങൾ ഗീതയുടെ ഉദാഹരണം നൽകുമ്പോഴും പറയും നിങ്ങൾ ഗീത മാത്രം എന്തുകൊണ്ട് ഉയർത്തിക്കാണിക്കുന്നു, വേദങ്ങളുടെ പേര് എന്തുകൊണ്ട് പറയുന്നില്ല. ബാബ പറയുന്നു - വേദം ഏത് ധർമ്മത്തിന്റെ ശാസ്ത്രമാണ് എന്ന് അവരോട് ചോദിക്കൂ.(ആര്യ ധർമ്മത്തിന്റെ എന്ന് പറയും ) ആര്യൻ എന്ന് ആരെയാണ് പറയുന്നത്? ഹിന്ദുധർമ്മമല്ല. ആദി സനാതനധർമ്മം ദേവീ ദേവതാധർമ്മമാണ്. പിന്നെ ആര്യന്മാർ എന്നത് ഏത് ധർമ്മമാണ്. ആര്യന്മാർ എന്നത് ആര്യ സമാജക്കാരുടെ ധർമ്മമാകാം. ആര്യധർമ്മം എന്ന പേരേ ഇല്ല. ആര്യധർമ്മം ആര് സ്ഥാപിച്ചു? നിങ്ങൾ വാസ്തവത്തിൽ ഗീതയെപ്പോലും ഉയർത്തിപ്പിടിക്കേണ്ടതില്ല. ആദ്യത്തെ കാര്യം - സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി ബാബയെ ഓർമ്മിക്കുകയാണെങ്കിൽ സതോപ്രധാനമായിത്തീരും. ഈ സമയം എല്ലാവരും തമോപ്രധാനമാണ്. ആദ്യം ബാബയുടെ പരിചയം നൽകണം. ബാബയുടെ മഹിമയും ചെയ്യണം. ഇത് നിങ്ങൾക്ക് പറയാൻ കഴിയണമെങ്കിൽ നിങ്ങൾ സ്വയം ബാബയെ ഓർമ്മിച്ചുകൊണ്ടിരിക്കണം. കുട്ടികളിൽ ഈ കാര്യത്തിന്റെ കുറവ് കാണുന്നുണ്ട്. ബാബ എപ്പോഴും പറയാറുണ്ട് ഓർമ്മയുടെ ചാർട്ട് വെക്കൂ എന്ന്. ഓരോരുത്തരും മനസ്സിനോട് ചോദിക്കൂ - ഞാൻ എത്രമാത്രം ഓർമ്മിക്കുന്നുണ്ട്? നിങ്ങൾ കുട്ടികളുടെ മനസ്സിൽ അളവറ്റ സന്തോഷം ഉണ്ടാകണം. നിങ്ങൾക്ക് ഉള്ളിന്റെ ഉള്ളിൽ സന്തോഷമുണ്ടെങ്കിൽ മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കുമ്പോൾ പ്രഭാവമുണ്ടാകും. വളരെ മുഖ്യമായ കാര്യം ഇതാണ് പറയേണ്ടത് സഹോദരീ സഹോദരന്മാരേ സ്വയം ആത്മാവാണെന്ന് മനസ്സിലാക്കൂ. ഇങ്ങിനെ മറ്റ് ഏതൊരു സത്സംഗത്തിലും പറയില്ല. വാസ്തവത്തിൽ സത്സംഗങ്ങളൊന്നുമില്ല. സത്യമായ സംഗം ഒന്ന് മാത്രമാണ്.

ബാക്കി എല്ലാം കുസംഗമാണ്. ഇവിടെ തികച്ചും പുതിയ കാര്യമാണ്. വേദങ്ങളിൽ നിന്ന് ധർമ്മങ്ങളൊന്നും ഉണ്ടാകുന്നില്ല. പിന്നെ നമ്മളെന്തിന് വേദങ്ങൾ ഉയർത്തിപ്പിടിക്കണം. ആരിലും ഈ ജ്ഞാനമില്ല. സ്വയം ഇതല്ല ഇതല്ല എന്ന് പറയും അർത്ഥം ഞങ്ങൾക്കറിയില്ല. അപ്പോൾ നാസ്തികരല്ലേ. ഇപ്പോൾ ബാബ സ്വയം പറയുന്നു ആസ്തികരാകൂ, സ്വയം ആത്മാവാണെന്ന് മനസ്സിലാക്കൂ. ഈ കാര്യങ്ങൾ ഗീതയിൽ ഉണ്ട്. വേദങ്ങളിലില്ല. വേദങ്ങളും, ഉപനിഷത്തുകളും ധാരാളമുണ്ട്. അത് ഏത് ധർമ്മത്തിന്റെ ശാസ്ത്രമാണ്? മനുഷ്യർ അവരുടെ കാര്യങ്ങൾ ചെയ്യുന്നു. നിങ്ങൾക്ക് ആരിൽ നിന്നും കേൾക്കേണ്ടതില്ല. ബാബ സഹജമായി മനസ്സിലാക്കിത്തരുന്നു – സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി ബാബയെ ഓർമ്മിക്കുകയാണെങ്കിൽ പാവനമാകും അതിനാൽ ലോകത്തിന്റെ ചരിത്രവും, ഭൂമിശാസ്ത്രവും മനസ്സിലാക്കണം. നിങ്ങളുടെ ഈ ത്രിമൂർത്തികളും ഗോളവുമാണ് മുഖ്യം, ഇതിൽ എല്ലാ ധർമ്മങ്ങളും വരുന്നു. ഏറ്റവും ആദ്യം ദേവീദേവതാ ധർമ്മമാണ്. ബാബ പറയുന്നു – ത്രിമൂർത്തികളും ഗോളവും വലുതായി ഉണ്ടാക്കി വാതിൽ പടിയിൽ മുഖ്യ സ്ഥാനത്ത് വെക്കണം, ധാരാളം പേർ വരികയും പോകുകയും ചെയ്യുന്നത് എവിടെയാണോ അവിടെ വെക്കൂ. ടിൻ സീറ്റിലായിരിക്കണം. പടിയിൽ മറ്റ് ധർമ്മത്തിലുള്ളവരൊന്നും വരുന്നില്ല. മുഖ്യമായത് ഈ രണ്ട് ചിത്രങ്ങളാണ്. ഇതിലാണ് മനസ്സിലാക്കിക്കൊടുക്കേണ്ടതും. ഏറ്റവും ആദ്യം ബാബയുടെ പരിചയം നൽകണം. ബാബയിൽ നിന്ന് തന്നെയാണ് സമ്പത്ത് ലഭിക്കുന്നത്. ഈ കാര്യത്തിൽ ഉറപ്പില്ലെങ്കിൽ നിങ്ങൾക്ക് യാതൊന്നും മനസ്സിലാകില്ല. ഒരു ബാബയെത്തന്നെ മനസ്സിലാക്കുന്നില്ല എങ്കിൽ പിന്നെ മറ്റ് ചിത്രങ്ങളിലേക്ക് കൊണ്ടുപോകുന്നത് നിഷ്പ്രയോജനമാണ്. അല്ലാഹുവിനെ മനസ്സിലാക്കാതെ മറ്റൊന്നും മനസ്സിലാകില്ല. ബാബയുടെ പരിചയമില്ലാതെ മറ്റ് കാര്യങ്ങളൊന്നും ചെയ്യേണ്ടതില്ല. ബാബയിൽ നിന്ന് തന്നെയാണ് പരിധിയില്ലാത്ത സമ്പത്ത് ലഭിക്കുന്നത്. ബാബ ശ്രദ്ധിക്കുന്നുണ്ട്, ഇത്രയും സഹജമായ കാര്യം എന്തുകൊണ്ട് മനസ്സിലാക്കുന്നില്ല. നിങ്ങൾ ആത്മാക്കളുടെ അച്ഛൻ ശിവഭഗവാനാണ്, ശിവബാബയിൽ നിന്നുതന്നെയാണ് സമ്പത്ത് ലഭിക്കുന്നത്. നിങ്ങളെല്ലാവരും പരസ്പരം സഹോദരങ്ങളാണ്. ഈ കാര്യം മറക്കുമ്പോൾ തമോപ്രധാനമായിത്തീരുന്നു. ഇപ്പോൾ ബാബയെ ഓർമ്മിക്കുകയാണെങ്കിൽ സതോപ്രധാനമായി മാറും. മുഖ്യമായ കാര്യം രചയിതാവിനേയും രചനയേയും അറിയുക എന്നതാണ്. ആരും മനസ്സിലാക്കുന്നില്ല. ഋഷിമാരും, മുനിമാരും പോലും മനസ്സിലാക്കിയിരുന്നില്ല. അതിനാൽ ആദ്യം ബാബയുടെ പരിചയം നൽകി എല്ലാവരേയും ആസ്തികരാക്കണം.

ബാബ പറയുന്നു എന്നെ മനസ്സിലാക്കുന്നതിലൂടെ നിങ്ങൾ എല്ലാം മനസ്സിലാക്കും. എന്നെ അറിയുന്നില്ല എങ്കിൽ നിങ്ങൾ ഒന്നും മനസ്സിലാക്കില്ല. വെറുതെ നിങ്ങളുടെ സമയം പാഴാക്കുകയാണ്. ഡ്രാമയനുസരിച്ച് ഉണ്ടാക്കിയ ചിത്രങ്ങൾ എല്ലാം ശരിതന്നെയാണ്. എന്നാൽ നിങ്ങൾ ഇത്രയും പരിശ്രമിച്ചിട്ടും ആരുടെ ബുദ്ധിയിലും ഇരിക്കുന്നില്ല. കുട്ടികൾ ബാബാ ഞങ്ങൾ മനസ്സിലാക്കിക്കൊടുക്കുന്നതിൽ എന്തെങ്കിലും തെറ്റുണ്ടോ എന്ന് ചോദിക്കുന്നു. ബാബ പെട്ടെന്ന് പറയും– ഉണ്ട്, തെറ്റുണ്ട്. അല്ലാഹുവിനെപ്പോലും മനസ്സിലാക്കിയില്ലാ എങ്കിൽ പെട്ടെന്ന് തന്നെ അവരെ പറഞ്ഞ് വിട്ടോളൂ. പറയൂ ഏതുവരെ ബാബയെ മനസ്സിലാക്കുന്നില്ലയോ അതുവരെ നിങ്ങളുടെ ബുദ്ധിയിൽ ഒന്നും തന്നെ ഇരിക്കില്ല. നിങ്ങളും ദേഹീ അഭിമാനീ സ്ഥിതിയിൽ അല്ലായെങ്കിൽ ദൃഷ്ടി ക്രിമിനലായിത്തീരും. സ്വയം ആത്മാവാണെന്ന് മനസ്സിലാക്കുമ്പോഴാണ് ദൃഷ്ടി സിവിലാകുന്നത്. ദേഹീ അഭിമാനിയാകുകയാണെങ്കിൽ നിങ്ങളുടെ കണ്ണുകൾ ചതിക്കില്ല. ദേഹീ അഭിമാനിയായില്ലാ എങ്കിൽ മായ ചതിച്ചുകൊണ്ടിരിക്കും അതിനാൽ ആദ്യം ആത്മാഭിമാനിയാകണം. ബാബ പറയുന്നു നിങ്ങളുടെ ചാർട്ട് കാണിക്കുകയാണെങ്കിൽ മനസ്സിലാകും. ഇപ്പോഴും അസത്യവും, പാപവും, കോപവും എല്ലാം ഉണ്ടെങ്കിൽ തന്റെതന്നെ സത്യനാശം ചെയ്യുകയാണ്. ബാബ ചാർട്ട് നോക്കി ഇവർ സത്യമാണോ എഴുതിയിരിക്കുന്നത് അതോ അർത്ഥം പോലും അറിയുന്നില്ലേ എന്ന് മനസ്സിലാക്കുന്നു. ബാബ എല്ലാ കുട്ടികളോടും പറയുന്നു ചാർട്ട് എഴുതൂ. ഏത് കുട്ടികളാണോ യോഗത്തിൽ ഇരിക്കാത്തത് അവർക്ക് സേവനവും ചെയ്യാൻ സാധിക്കില്ല. രത്നങ്ങൾ നിറയുന്നില്ല. ബാബ പറയുന്നു കോടികളിൽ ചിലർ മാത്രം വരും, എന്നാൽ നിങ്ങൾ യോഗം ചെയ്യുന്നില്ല എങ്കിൽ പിന്നെ മറ്റുള്ളവരോട് എങ്ങിനെ പറയും. സന്യാസിമാർ സുഖം കാക്ക കാഷ്ഠം പോലെയാണ് എന്ന് പറയാറുണ്ട്. അവർ സുഖത്തിന്റെ പേരുപോലും പറയാറില്ല. ഭക്തി അളവറ്റതാണെന്ന് നിങ്ങൾക്കറിയാം, അതിൽ എന്തൊരു ബഹളമാണ്, നിങ്ങളുടെ ജ്ഞാനം ശാന്തിയുടേതാണ്. ശാന്തിസാഗരൻ ബാബ തന്നെയാണെന്ന് പറയൂ. സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി ബാബയെ ഓർമ്മിക്കണം. ബാബ പറയുന്നു മന്മനാഭവ. ഈ വാക്കുകൾ പോലും പറയേണ്ടതില്ല. ഹിന്ദുസ്ഥാനിലെ ഭാഷ ഹിന്ദിയാണ്. പിന്നെ വേറോരു സംസ്കൃത ഭാഷ എന്തിനാണ്? ഇപ്പോൾ ഈ ഭാഷകളെല്ലാം ഉപേക്ഷിക്കൂ. ആദ്യം നിങ്ങൾ സ്വയം ആത്മാവാണെന്ന് മനസ്സിലാക്കൂ എന്ന് പറഞ്ഞുകൊടുക്കൂ. സ്വയം ആത്മാവാണെന്ന് മനസ്സിലാക്കാത്തവരും, ഓർമ്മിക്കാത്തവരുമായി ധാരാളം പേരുണ്ട്. തന്റെ നഷ്ടത്തെ ആരും മനസ്സിലാക്കുന്നില്ല. ബാബയുടെ

ഓർമ്മയിലൂടെയാണ് മംഗളമുണ്ടാകുന്നത്. സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി ബാബയെ ഓർമ്മിക്കൂ എന്ന് മറ്റ് സത്സംഗങ്ങളിലൊന്നും പറയുന്നില്ല. കുട്ടികൾ എപ്പോഴും ബാബയെ ഒരേ സ്ഥലത്തിരുന്ന് ഓർമ്മിക്കുകയാണോ. നടക്കുമ്പോഴും കറങ്ങുമ്പോഴും ബാബയുടെ ഓർമ്മ മാത്രമാണ്. ആത്മാഭിമാനിയാകുന്നതിനുള്ള അഭ്യാസം ചെയ്യണം. നിങ്ങൾ വളരെയധികം സംസാരിക്കുന്നുണ്ട്. ഇത്രയും സംസാരിക്കേണ്ട ആവശ്യമില്ല. മുഖ്യമായ കാര്യം ഓർമ്മയുടെ യാത്രയാണ്. യോഗാഗ്നിയിലൂടെ മാത്രമാണ് നിങ്ങൾ പാവനമാകുന്നത്. ഈ സമയം എല്ലാവരും ദു:ഖികളാണ്. പാവനമാകുന്നതിലൂടെയാണ് സുഖം ലഭിക്കുന്നത്. നിങ്ങൾ ആത്മാഭിമാനികൾ ആർക്കെങ്കിലും മനസ്സിലാക്കിക്കൊടുക്കുകയാണെങ്കിൽ അവർക്ക് അമ്പ് തറയ്ക്കും. സ്വയം വികാരിയായ ആരെങ്കിലും നിർവ്വികാരിയാകൂ എന്ന് പറഞ്ഞ് കൊടുക്കുകയാണെങ്കിൽ അവരെ ലക്ഷ്യത്തിലെത്തിക്കാൻ കഴിയില്ല. ബാബ പറയുന്നു - കുട്ടികളേ, നിങ്ങൾ സ്വയം ഓർമ്മയുടെ യാത്രയിലിരിക്കുന്നില്ല അതിനാൽ അമ്പ് ലക്ഷ്യത്തിൽ ഏൽക്കുന്നില്ല.

ഇപ്പോൾ ബാബ പറയുന്നു കഴിഞ്ഞത് കഴിഞ്ഞു. ആദ്യം സ്വയം പരിവർത്തനപ്പെടൂ. ഞാൻ സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി എത്ര സമയം ബാബയെ ഓർമ്മിക്കുന്നു എന്ന് മനസ്സിനോട് ചോദിക്കൂ. ബാബയാണ് നമ്മളെ വിശ്വത്തിന്റെ അധികാരിയാക്കുന്നത്. നമ്മൾ ശിവബാബയുടെ മക്കളാണ്, അതിനാൽ തീർച്ചയായും നമ്മുക്ക് വിശ്വത്തിന്റെ അധികാരിയാകണം. ആ പ്രിയതമൻ വന്ന് നിങ്ങളുടെ മുന്നിൽ നിൽക്കുന്നു, അതിനാൽ വളരെ സ്നേഹം ഉണ്ടാകണം. സ്നേഹം എന്നാൽ ഓർമ്മ. വിവാഹം കഴിഞ്ഞാൽ പത്നിക്ക് പതിയോട് എത്ര സ്നേഹമുണ്ടാകും. നിങ്ങളുടേയും വിവാഹനിശ്ചയം കഴിഞ്ഞു, വിവാഹമല്ല. അത് വിഷ്ണുപുരിയിൽ പോകുമ്പോഴാണ്. ആദ്യം ശിവബാബയുടെ അടുത്തേയ്ക്ക് പോകും പിന്നീട് ഭർതൃ ഗൃഹത്തിലേയ്ക്ക് പോകും. വിവാഹ നിശ്ചയത്തിന്റെ സന്തോഷം കുറഞ്ഞുപോയോ. വിവാഹ നിശ്ചയം കഴിഞ്ഞു ഓർമ്മ പക്കയായി. സത്യയുഗത്തിലും വിവാഹ നിശ്ചയമുണ്ടാകുന്നു. എന്നാൽ അവിടെ വിവാഹ ബന്ധം ഒരിക്കലും പൊട്ടിപ്പോകുന്നില്ല. അകാല മൃത്യു ഉണ്ടാകുന്നില്ല. അത് ഇവിടെയാണ് ഉണ്ടാകുന്നത്. നിങ്ങൾ കുട്ടികളും ഗൃഹസ്ഥ വ്യവഹാരത്തിലിരുന്ന് പവിത്രമാകണം. വളരെ സമീപത്തുതന്നെയാണ് ഇരിക്കുന്നത് എന്നിട്ടും ഉന്നതി ഉണ്ടാകുന്നില്ല. ആ സ്നേഹത്തിൽ വരുന്നവർക്ക് വളരെ ഉന്നതി ഉണ്ടാകുന്നു. ഓർമ്മ തന്നെ ഇല്ലാ എങ്കിൽ സ്നേഹവും ഉണ്ടാകുന്നില്ല. അതിനാൽ ബാബ പഠിപ്പിക്കുന്നതിനെ ധാരണ ചെയ്യാനും സാധിക്കുന്നില്ല. ഭഗവാൻ പറയുന്നു - ആദി മദ്ധ്യ അന്ത്യം ദു:ഖം നൽകുന്ന കാമം മഹാശത്രുവാണ് എന്ന സന്ദേശം നിങ്ങൾ കുട്ടികൾ എല്ലാവർക്കും നൽകൂ. നിങ്ങൾ സത്യയുഗത്തിലെ പവിത്രമായ അധികാരികളായിരുന്നു. ഇപ്പോൾ നിങ്ങൾ വീണ് അഴുക്കുള്ളവരായിത്തീർന്നു. ഇപ്പോൾ ഈ അന്തിമ ജന്മത്തിൽ വീണ്ടും പവിത്രമാകൂ. കാമ ചിതയിൽ ഇരിക്കുന്ന ശീലം ഉപേക്ഷിക്കൂ. നിങ്ങൾ കുട്ടികൾ യോഗാവസ്ഥയിലിരുന്ന് സംസാരിക്കുമ്പോൾ ആരുടെ ബുദ്ധിയിലും ഇരിക്കും. ജ്ഞാനമാകുന്ന വാളിൽ യോഗത്തിന്റെ രത്നം വേണം. ഏറ്റവും ആദ്യത്തെ മുഖ്യമായ കാര്യം ഒന്ന് മാത്രമാണ്. കുട്ടികൾ പറയുന്നു - ബാബാ, ഞങ്ങൾ വളരെയധികം പരിശ്രമിക്കുന്നു അപ്പോൾ പ്രയാസപ്പെട്ട് ആരെങ്കിലും വരുന്നു. ബാബ പറയുന്നു യോഗാവസ്ഥയിലിരുന്ന് മനസ്സിലാക്കിക്കൊടുക്കൂ. ഓർമ്മയുടെ യാത്രയുടെ പരിശ്രമം ചെയ്യൂ. രാവണനോട് പരാജയപ്പെട്ട് വികാരിയായി ഇപ്പോൾ നിർവ്വികാരിയാകൂ. ബാബയുടെ ഓർമ്മയിലൂടെ നിങ്ങളുടെ എല്ലാ മനോകാമനകളും പൂർത്തിയാകും. ബാബ സ്വർഗ്ഗത്തിന്റെ അധികാരിയാക്കുന്നു. ബാബ ധാരാളം നിർദ്ദേശങ്ങൾ നൽകുന്നുണ്ട് എന്നാൽ കുട്ടികൾ നല്ല രീതിയിൽ പിടിച്ചെടുക്കുന്നില്ല, മറ്റ് കാര്യങ്ങളിലേക്ക് പോകുന്നു. മുഖ്യമായും ബാബയുടെ സന്ദേശം നൽകൂ. എന്നാൽ സ്വയം ഓർമ്മയിലിരിക്കുന്നില്ല എങ്കിൽ മറ്റുള്ളവരോട് എങ്ങിനെ പറയും. ചതിക്കപ്പെടില്ലേ. മറ്റുള്ളവരോട് പറയുന്നു - വികാരത്തിൽ പോകാതിരിക്കൂ, എന്നിട്ട് സ്വയം പോകുന്നു, എങ്കിൽ തീർച്ചയായും മനസ്സ് ചതിയിൽ പെടും. ഇങ്ങനെയുള്ള ചതിയും ഉണ്ട് അതിനാൽ ബാബ പറയുന്നു മുഖ്യമായ കാര്യം അല്ലാഹുവാണ്. അല്ലാഹുവിനെ മനസ്സിലാക്കുന്നതിലൂടെ നിങ്ങൾ എല്ലാം മനസ്സിലാക്കും. അല്ലാഹുവിനെ മനസ്സിലാക്കാത്തതു വരെ നിങ്ങൾ ഒന്നും തന്നെ മനസ്സിലാക്കുന്നില്ല. ശരി.

വളരെക്കാലത്തെ വേർപാടിനുശേഷം തിരികെക്കിട്ടിയ മധുര മധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ അച്ഛന്റെ ആത്മീയ കുട്ടികൾക്ക് നമസ്ക്കാരം.

## ധാരണയ്ക്കുള്ള മുഖ്യ സാരം -

1) ഉള്ളിന്റെ ഉള്ളിൽ ബാബയെ ഓർമ്മിക്കുന്നതിന്റെ സന്തോഷം ഉണ്ടാകണം പിന്നീട് മറ്റുള്ളവർക്കും ബാബയുടെ പരിചയം നൽകണം, എല്ലാവരേയും ഒരേയൊരു ബാബയുടെ മഹിമ കേൾപ്പിക്കണം.

2) ആത്മാഭിമാനിയാകുന്നതിന് വളരെയധികം അഭ്യാസം ചെയ്യണം കൂടുതൽ സംസാരിക്കരുത്. കഴിഞ്ഞത് കഴിഞ്ഞു എന്ന് ചിന്തിച്ച് സ്വയം പരിവർത്തനപ്പെടണം. ഓർമ്മയുടെ യാത്രയുടെ സത്യമായ ചാർട്ട് വെക്കണം.

## വരദാനം - വൈരാഗ്യവൃത്തിയിലൂടെ ഈ സാരമില്ലാത്ത ലോകത്തിനോടുള്ള ആകർഷണത്തിൽ നിന്ന് മുക്തമായിരിക്കുന്ന സത്യമായ രാജഋഷിയായി ഭവിക്കട്ടെ.

രാജഋഷി അർത്ഥം രാജ്യമുണ്ടായിട്ടും പരിധിയില്ലാത്ത  വൈരാഗ്യം, ദേഹത്തോടും ദേഹത്തിന്റെ പഴയ ലോകത്തോടും അല്പംപോലും ആകർഷണമില്ല കാരണം ഈ പഴയ ലോകം സാരമില്ലാത്തതാണ്, ഇതിൽ യാതൊരു സാരവും ഇല്ല. സാരമില്ലാത്ത ലോകത്തിൽ ബ്രാഹ്മണർക്ക് ശ്രേഷ്ഠ ലോകം ലഭിച്ചു അതിനാൽ ഈ ലോകത്തോട് പരിധിയില്ലാത്ത വൈരാഗ്യം അർത്ഥം യാതൊരു അടുപ്പവും ഇല്ല. ആരിലും ആകർഷണം അഥവാ ചായ്‌വില്ലാ എങ്കിൽ അപ്പോൾ പറയാം രാജഋഷി അല്ലെങ്കിൽ തപസ്വി.

## സ്ലോഗൻ - മധുരവും, ശുഭഭാവനാ സമ്പന്നവും ആയ വാക്കുകളാണ് യുക്തി യുക്തമായ വാക്കുകൾ.